# സവർണ്ണ ഫാസിസത്തിനെതിരെ ഒന്നിക്കുക

കേരള കമ്മ്യൂണിസ്റ്റു പാർട്ടി
കേന്ദ്ര പ്രചരണ വിഭാഗം
വില 2 രൂപ

അയോദ്ധ്യയിൽ നിർമ്മിച്ച സവർണ്ണഫാസിസ്റ്റ്കോട്ട
തകർക്കുക



ബാബരിമസ്ജിദ് പുനർനിർമ്മിച്ച് മുസ്ലിംങ്ങൾക്ക്
വിട്ടുകൊടുക്കുക



ആർ. എസ്സ്. എസ്സ്-വി.എച്ച്. പി-ബി. ജെ. പി.
സ്വത്തുക്കൾ കണ്ടുകെട്ടുക



സവർണ്ണ-ദല്ലാൾ ഭരണകൂടത്തിൻെറ നിരോധനം വഴി
സവർണ്ണഫാസിസത്തെ ചെറുക്കുക സാധ്യമല്ല



ദളിത്-പിന്നോക്ക-മതന്യൂനപക്ഷ
പുരോഗമനശക്തികളുടെ പ്രതിരോധനിര
അടിയന്തിരമായി കെട്ടിപ്പടുക്കുക.

---

ജാതിരഹിത,മതേതര, സ്വാശ്രിത
കേരളത്തിനായ് മുഴുവൻ മലയാളികളും
ഒന്നിക്കുക.

---

സവർണ്ണ ഫാസിസ്റ്റുകളെ നേരിടുന്നതിൻെറ പേരിൽ അവരുടെ തന്നെ പദ്ധതികാം ഭംഗിയായി നടപ്പാക്കിക്കൊടുക്കുന്ന കേന്ദ്രസർക്കാർ. ഈ ഫാസിസ്റ്റു സേവയുടെ പ്രത്യക്ഷ ഉദാഹരണങ്ങാം ചൂണ്ടിക്കാട്ടി ഔപചാരികമായി ബഹളം വയ്ക്കുമ്പോാം തന്നെ സ്വന്തമായൊരു പദ്ധതിയില്ലാതെ കേന്ദ്രസർക്കാരിനോട് ഇണങ്ങിയും പിണങ്ങിയും കഴിയുന്ന പ്രതിപക്ഷം. ഇവർക്കെല്ലാം അജണ്ട നിശ്ച യിക്കുകയും ദിനംപ്രതി അത് വിപുലപ്പെടുത്തുകയും ചെയ്യുന്ന ആർ. എസ്സ്. എസ്സ് ഫാസിസ്റ്റു സംഘങ്ങാം. ബാബരിമസ്ജിദ് തകർത്തതിനുശേഷം പ്രകടമായി രിക്കുന്ന ഈ രാഷ്ടീയ പ്രവണതകാം നമ്മേ ഭീകരമായ ഫാസിസത്തിലേക്ക് അടുപ്പിച്ചു കൊണ്ടിരിക്കുമ്പോാം വ്യക്തമായ നിലപാടുകാം സ്വീകരിച്ചു കൊണ്ട് വിപുലമായ ചെറുത്തു നില്പ് നിരക്കെട്ടിപടുക്കാനും ജനാധിപത്യത്തിനും മതേത രത്വത്തിനുമുള്ള സമരത്തെ വികസിപ്പിക്കാനും പുതിയ വഴികാം തേടിയെപറ്റു. ഇന്നുയർന്നു വന്നിരിക്കുന്ന വിപത്തിൻെറ യഥാർത്ഥ സ്വഭാവം തിരിച്ചറിയുന്നതിൽ നിന്നാകണം പുതിയ അന്വേഷണത്തിൻെറ തുടക്കം.

## സവർണ്ണ ഫാസിസത്തിൻെറ ഭീകരമുഖം

ഡിസംബർ 6ൻെറ കടന്നാക്രമണം അരങ്ങേറുന്നതിനു മുമ്പു തന്നെ കേരളത്തിലെ ദളിത് പ്രവർത്തകരും മാർക്സിസ്റ്റ്-ലെനിനിസ്റ്റുകളും നിർണ്ണാ യകമായ ഒരു വസ്തുത ചൂണ്ടികാട്ടിയിരുന്നു-സവർണ്ണ വർഗീയ വാദികാം ഈ ദിവസം തന്നെ തിരഞ്ഞെടുത്തത് ഒട്ടും യാദൃശ്ചികമല്ല. ജനാധിപത്യത്തിനും മതേ തരത്വത്തിനും വേണ്ടി പോരാടിയ ഡോ: അംബേദ്ക്കറുടെ ചരമദിനം (ഡിസംബർ 6) ഇന്ത്യയിലെമ്പാടും ലക്ഷോപലക്ഷം വരുന്ന ദളിത്പിന്നോക്കമത നൂനപക്ഷ വിഭാഗങ്ങാം സമുചിതമായി ആചരിക്കുമ്പോാം, ഭരണഘടനയെയും എല്ലാ മതേതര മൂല്യങ്ങളെയും തള്ളികളഞ്ഞുകൊണ്ട് സവർണ്ണ വർഗീയവാദികാം നടത്തുന്ന കർ സേവ ദളിതുകാംക്കും, മർദ്ദിത ജാതിവിഭാഗങ്ങാംക്കും എല്ലാ ജനാധിപത്യവിശ്വാസി കാംക്കും നേരെയുള്ള അവഹേളനവും വെല്ലുവിളിയുമാണ്. ഡിസംബർ 6ന് ശേഷം നടന്ന സംഭവങ്ങാം ഈ നിഗമനത്തെ അക്ഷരംപ്രതി ശരിവയ്ക്കുകയാണ് ചെയ്തി ട്ടുള്ളത്.

പള്ളിപൊളിച്ച അക്രമാസക്തമായ സവർണ്ണ ഫാസിസത്തിൻെറ വിജയ ഭേരിയുടെ ഇരുട്ടിൽ സവർണ്ണാധിപത്യത്തിനെതിരെ പോരാടിയ ഡോ: അംബേദ്ക്ക റുടെ സ്മരണ മുക്കികളയാൻ ശ്രമിച്ചവർ ഒട്ടും താമസിക്കാതെ തങ്ങളുടെ യഥാർത്ഥ ലക്ഷ്യങ്ങാം അഹങ്കാരപൂർവ്വം പ്രഖ്യാപിച്ചു. ഡോ: അംബേദ്ക്കറേ പോലുള്ളവരുടെ സ്മരണ മാത്രമല്ല, അദ്ദേഹം കൂടി ഉാംപ്പെടുന്ന അവർണ്ണരുടെ ജനാധിപത്യധാര പോരാട്ടങ്ങളിലൂടെ നേടിയെടുത്തതു മുഴുവനും തങ്ങാം തകർക്കുമെന്നാണ് അവർ വ്യക്തമാക്കിയത്. മുഴുവൻ ഹിന്ദുക്കളെയും ഏകീകരിച്ച്, രാമ ഭക്തിയെ ആ ഏകീ കരണത്തിൻെറ പ്രതീകമാക്കി മാറ്റി, ബാബരി മസ്ജിദിൻെറ സ്ഥാനത്ത് രാമക്ഷേത്രം

നിർമ്മിക്കുന്നതിലൂടെ പുതിയ ഹൈന്ദവ ഐക്യവും ഉണർവും സാക്ഷാത്കരിക്കുമെന്നു പറഞ്ഞവരുടെ സ്വരം പള്ളി പൊളിച്ചതോടെ മാറി. ഹൈന്ദവ സാഹോദര്യം പ്രസംഗിച്ച് ദളിതുകളെയും പിന്നോക്ക ജാതിക്കാരെയും മയക്കാൻ ശ്രമിച്ച സന്ന്യാസിമാർ ഇപ്പോൾ പറയുന്നത് ഭാവി ഹൈന്ദവ ഭരണഘടനയുടെ അടിസ്ഥാനം ബ്രാഹ്മണാധിപത്യത്തിൻെറ വർണ്ണവ്യവസ്ഥയായിരിക്കുമെന്നാണ് തീർന്നില്ല. ഭാവി ഭരണഘടന അനാവരണം ചെയ്ത വി. എച്ച്. പി. സന്ന്യാസി സമിതി പ്രസിഡൻറ് വാമദേവ് മഹാരാജ് വ്യക്തമാക്കിയതുപോലെ നൂനപക്ഷ 'പ്രീണനം' നിർത്തലാക്കുന്ന അവരുടെ ഹൈന്ദവ ഭരണത്തിൽ ജാതിസംവരണവും അവസാനിപ്പിക്കും. ഇതാണ് അവരുടെ ലക്ഷ്യം. മുസ്ലിം വിരുദ്ധ വർഗീയത ഇളക്കിവിട്ട് സവർണ്ണാധിപത്യത്തിൻ കീഴിൽ ഹിന്ദുഭൂരിപക്ഷം സ്ഥാപിച്ചെടുക്കുക. ഭൂരിപക്ഷം കിട്ടാൻ അതിലെ മർദ്ദിത ജാതികളെ കരുക്കളാക്കി, സ്വയം ചെറുത്തു നില്ക്കാനുള്ള അവരുടെ ശക്തി നശിപ്പിച്ച് അവരുടെ തലക്കുമീതെ അക്രമാസക്തമായ സവർണ്ണാധിപത്യം പുനഃസ്ഥാപിക്കുക. ഇതു തിരിച്ചറിയാത്തിടത്തോളം കാലം, പള്ളി പൊളിക്കലും ക്ഷേത്രം നിർമ്മിക്കലും ഹൈന്ദവ ഐക്യവും എല്ലാം നഗ്നമായ സവർണ്ണഫാസിസത്തിൻെറ സ്ഥാപനത്തിനുള്ള കരുക്കൾ മാത്രമാണെന്ന് തിരിച്ചറിയാത്തിടത്തോളം കാലം ഈ വിപത്തിനെതിരെയുള്ള ചെറുത്തുനിൽപ് ദുർബലമായിരിക്കും.

വാമദേവിൻെറയും മററും പ്രഖ്യാപനങ്ങൾ ചില യഥാസ്ഥിതിക പുരോഹിതരുടെ ജല്പനങ്ങൾ മാത്രമാണെന്നും തങ്ങൾ ഇത് സ്വീകരിക്കുന്നില്ലെന്നും ഇന്ന് ആർ. എസ്സ്. എസ്സ് ഫാസിസ്റ്റുകൾ പ്രചരിപ്പിക്കാൻ ശ്രമിക്കുന്നുണ്ട്. കേരളത്തിലും തിരക്കിട്ട് ഒരു സന്ന്യാസി സമ്മേളനം നടത്തി പട്ടികജാതി, പട്ടിക വർഗ്ഗ സംവരണം നിലനിർത്തണമെന്നും സാമൂഹ്യ അനീതിക്കെതിരെ പൊരുതണമെന്നും അവർ പ്രഖ്യാപിച്ചു.

ഇത് വഞ്ചനയാണ്. ജാതി സംവരണം പിന്നോക്ക ജാതികൾക്കും ബാധകമാക്കി വിപുലീകരിക്കുന്ന മണ്ഡൽ കമ്മീഷൻ ശുപാർശകൾക്കെതിരെ തീവ്രമായ സമരവുമായി രംഗത്തിറങ്ങിയത് ഇതേ ശക്തികളായിരുന്നു. മണ്ഡൽ ശുപാർശകൾ നടപ്പാക്കുമെന്നു വന്നപ്പോൾ ആർ. എസ്സ്. എസ്സ് കാരൻ അദ്വാനിയാണ് രാമരഥയാത്രയുമായി ഇറങ്ങിതിരിച്ചത്. മണ്ഡൽ ശുപാർശകൾക്ക് അടിസ്ഥാനമായ ജാതി സംവരണ തത്വത്തെ അംഗീകരിക്കുന്ന വിധി സുപ്രീം കോടതി പുറപ്പെടുവിച്ച ഉടനെയാണ് ഡിസംബർ 6 ൻെറ ആക്രമം ആസൂത്രണം ചെയ്തത്. ഹൈന്ദവ ഐക്യത്തിനെന്നപേരിൽ തീവ്രമാക്കിയ സവർണ്ണ വർഗ്ഗീയ രാമക്ഷേത്ര നിർമ്മാണ പ്രസ്ഥാനം ഏറ്റവും ശക്തമായ വടക്കേ ഇൻഡ്യൻ ഗ്രാമങ്ങളിൽ നിന്നാണ് ഇന്നും ഭീകരമായ ദളിത് മർദ്ദനങ്ങളുടെ, കൂട്ടക്കൊലകളുടെ, റിപ്പോർട്ടുകൾ വന്നു കൊണ്ടിരിക്കുന്നത്. ഈ അവസരത്തിൽ ഒന്നും കേൾക്കാതിരുന്ന സന്ന്യാസിമാരുടെ പുതിയ സാമൂഹ്യ നീതി ബോധം ഇന്ന് നഗ്നമായ സവർണ്ണസേവനമല്ലാതെ മറ്റൊന്നുമല്ല. ആദിശങ്കരൻ സ്ഥാപിച്ച നാലു മഠങ്ങളും രാമക്ഷേത്ര നിർമ്മാണത്തിന് പിന്തുണ

പ്രഖ്യാപിക്കുമ്പോൾ, ആ ബ്രാഹ്മണ്യ മതപുന:സ്ഥാപകന്റെ ചുവടൊപ്പിച്ച് ഇതിൽ ഒന്നിലും ഇന്നും ദളിതുകൾക്ക് പ്രവേശനം നല്കുന്നില്ല.( ഭാവി 'ഹൈന്ദവ' ഭരണത്തിൽ ഒരു ദളിതനും പൂജാരിയാകാൻ അനുവദിക്കില്ലെന്ന് വാമദേവ് പ്രത്യേകം പറഞ്ഞിരിക്കുന്നു) ''എല്ലാ ഹിന്ദുക്കളും സഹോദരന്മാരാണ്' എന്ന് പ്രഖ്യാപിച്ച ഇവരുടെ നീതി ഒന്നു മാത്രമാണ് -ഇതിൽ സവർണ്ണർ ജ്യേഷ്ഠർ, മറ്റുള്ളവർ അവരുടെ ചെരുപ്പു താങ്ങി സേവിക്കേണ്ട ഭൃത്യർ. വേദം പഠിക്കാൻ തപസ്സു ചെയ്ത ശൂദ്രനെ വധിച്ച രാമനെ, ബ്രാഹ്മണ്യത്വത്തിന്റെ രക്ഷക്കായി ഗോത്രജനങ്ങളെ അടിച്ചമർത്തുകയും രാജ്യഭരണം ഏറ്റെടുക്കുകയും ചെയ്ത ഈ ഇതിഹാസ പുരുഷനെ തന്നെ കേന്ദ്രീകരിച്ച്, മത നവീകരണത്തിനുപകരം തികച്ചും പ്രതിലോമപരമായ വർഗ്ഗീയതയെ ആധാരമാക്കി അവരുടെ പ്രസ്ഥാനം വികസിപ്പിച്ചതും ഇതേ സന്ദേശം പ്രചരിപ്പിക്കാനും സ്ഥാപിച്ചെടുക്കാനുമാണ്.

ഈ സന്ന്യാസിമാർ ഇന്ന് ജനാധിപത്യത്തിന്റെ ഭാഷയിൽ സംസാരിക്കുമ്പോൾ പോലും വരികൾക്കിടയിൽ ഒളിഞ്ഞിരിക്കുന്ന സവർണ്ണ ഫാസിസ്റ്റ് താല്പര്യങ്ങൾ തെളിഞ്ഞുവരുന്നു. ഭൂരിപക്ഷത്തിന്റെ താല്പര്യം നടപ്പാക്കുന്നതാണ് ജനാധിപത്യമെങ്കിൽ ഭൂരിപക്ഷ ഹിന്ദുക്കളുടെ താല്പര്യപ്രകാരം പള്ളി പൊളിച്ചിടത്തുതന്നെ ക്ഷേത്രം നിർമ്മിക്കണമെന്ന ചിന്മയാനന്ദന്റെ ഭാഷ്യത്തിന് ചരിത്രത്തിൽ ചില മുൻ ഉദാഹരണങ്ങളുണ്ട്-നാസി ജർമ്മനിയിൽ, തിരഞ്ഞെടുപ്പിലൂടെ അധികാരത്തിൽ വന്ന ഹിറ്റലർ 'ഭൂരി പക്ഷ' ആര്യ ജർമ്മൻകാരുടെ പിന്തുണയുണ്ടെന്ന അവകാശവാദത്തിൽ യഹൂദരെ കൊന്നൊടുക്കിയപ്പോൾ. സമ്പന്ന സവർണ്ണ സദസ്സുകളിലെ ഈ സന്ന്യാസിക്ക് ഭൂരിപക്ഷം തെളിയിക്കാൻ ആ സദസ്സുകളിലെ മാന്യന്മാർ പുച്ഛരിച്ച് ചവിട്ടി മെതിയ്ക്കുന്ന ദളിതുകളെയും പിന്നോക്ക ജാതികളെയും വേണം. പക്ഷെ അവരെ വിലങ്ങിട്ടു നിറുത്തിയിരിക്കുന്ന ജാതിവ്യവസ്ഥ മാറ്റമില്ലാതെ തുടരുകയും വേണം. ആധുനിക ജനാധിപത്യ രൂപങ്ങളെ സവർണ്ണാധിപത്യത്തിന് കീഴ്പ്പെടുത്തുന്നത് ചൂണ്ടികാട്ടി, അവർ സൃഷ്ടിക്കുന്ന ഭൂരിപക്ഷത്തിന്റെ യഥാർത്ഥ സ്വഭാവം തുറന്നുകാട്ടി ഡോ: അംബേദ്ക്കർ ഇതിനെ വിശേഷിപ്പിച്ചത് 'വർഗീയ ഭൂരിപക്ഷ' മെന്നാണ്. പാർട്ടികൾ മാറാം. പക്ഷേ ഈ വർഗീയ ഭൂരി പക്ഷത്തിന്റെ പിൻബലത്തിൽ സവർണ്ണാധിപത്യം മാറ്റമില്ലാതെ തുടരും. അതു തകർക്കാതെ സവർണ്ണഫാസിസത്തെ നശിപ്പിക്കാൻ കഴിയില്ലെന്ന് തിരിച്ചറിയുമ്പോൾ ഈ സവർണ്ണ വർഗീയ ഭൂരിപക്ഷം അഞ്ചു വർഷം കൂടുമ്പോൾ പുനർ സൃഷ്ടിക്കുന്ന ഇവിടത്തെ ഭരണ വ്യവസ്ഥയും അതിനെ പ്രതിനിധീകരിക്കുന്ന ഭരണവർഗ പാർട്ടികളും ഇന്ന് നിർവ്വഹിക്കുന്ന പങ്ക് നമ്മുക്ക് മനസ്സിലാക്കാൻ കഴിയും.

## സവർണ്ണ പ്രീണനവും സവർണ്ണ ഫാസിസവും

ബാബരി മസ്ജിദ് തകർത്തതിനു ശേഷം തറപണിത് ബിംബം സ്ഥാപിക്കുന്നതുവരെ റാവു സർക്കാർ ഇടപെട്ടില്ല. അധികം താമസിയാതെ തന്നെ ദർശനവും അനുവദിച്ചു. കോടതിയുടെ (ഭരണകൂടത്തിന്റെ) സംരക്ഷണത്തിലുള്ള പള്ളി

തകർന്നുവീണപ്പോൾ ആ പ്രദേശം കൈയടക്കി വച്ചിരിക്കുന്ന സവർണ്ണ ഫാസി സ്റ്റുകളിൽ നിന്ന് അത് പിടിച്ചെടുത്ത് അവർ പണിത തറ പൊളിച്ചു നീക്കുക എന്ന നിയമാനുസൃതമായ നടപടി സ്വീകരിക്കാൻ റാവു സർക്കാർ തയ്യാറായില്ലെന്നു മാത്രമല്ല, ആ സ്ഥലത്തു തന്നെ പള്ളി പുനർനിർമ്മിക്കുമെന്ന് നല്കിയ വാഗ്ദാന ത്തിൽ നിന്ന് പിന്മാറുകയും ചെയ്തിരിക്കുന്നു. ഈ അനീതിക്ക് 43 വർഷത്തെ പഴ ക്കമുണ്ട്. മതേതരവാദികളെന്ന് പലരും വിശേഷിപ്പിക്കുന്ന നെഹ്റുവിൻെറയും ലാൽബഹദൂർ ശാസ്ത്രിയുടെയും ഭരണ കാലത്തോളം പഴക്കമുണ്ട്. 1949 ഡിസംബർ 22 ന് ഒരു സംഘം സവർണ്ണവർഗീയവാദികൾ പള്ളിയിൽ അതിക്രമിച്ചു കടന്ന് ബിംബം സ്ഥാപിച്ചപ്പോൾ കേന്ദ്രത്തിലെ പ്രധാനമന്ത്രിയും യു. പിയിലെ ആഭ്യന്തര മന്ത്രിയും ഇവരായിരുന്നു. നിയമലംഘനത്തിലൂടെ സ്ഥാപിച്ച ബിംബം പൂജിക്കാൻ സവർണ്ണ വർഗീയ വാദികളെ അനുവദിച്ചപ്പോൾ ഇക്കാലമത്രയും മുസ്ലിംങ്ങളെ തട ഞ്ഞുവച്ചിരുന്നു. പഴയ സവർണ്ണ നീതിയുടെ തുടർച്ചയാണ് ഇതിലൂടെ പ്രകടമായത്. കുറ്റകൃത്യം ആരുചെയ്യുന്നുവെന്നതിൻെറ അടിസ്ഥാനത്തിൽ മാത്രം നീതി നടപ്പാ ക്കുന്ന മനുനീതിയുടെ തുടർച്ച. മതനിരപേക്ഷമായി എല്ലാ പൗരന്മാർക്കും തുല്യ നീതി വാഗ്ദാനം ചെയ്യുന്ന, മതന്യൂനപക്ഷങ്ങൾക്ക് സംരക്ഷണം നല്കുമെന്നു പറയുന്ന, ഭരണഘടനയുടെ ഈ നഗ്നമായ ലംഘനത്തിൻെറ വ്യാപ്തി 1949ന് ശേ ഷം വർദ്ധിപ്പിക്കുന്ന നയങ്ങളാണ് ഇന്ത്യൻ ഭരണാധികാരികൾ സ്വീകരിച്ചിട്ടുള്ളത്. ഇന്ദിരാഗാന്ധിയുടെ ഭരണകാലത്ത് കോൺഗ്രസ്സിൻെറ ഒത്താശയോടെ വി. എച്ച്. പി. രാജ്യവ്യാപകമായി വളർന്നു. ബാബരിമസ്ജിദ് പൊളിച്ചുമാറ്റി ക്ഷേത്രം പണിയു ന്നതിനുള്ള പ്രസ്ഥാനം ശക്തിപ്പെട്ടു.1986 ൽ പുതിയൊരു കോടതിവിധിയിലൂടെ ബിംബദർശനം അനുവദിച്ചു. പിന്നെ ക്ഷേത്രത്തിൻെറ ശിലാസ്ഥാപനം നടന്നു. 1992 ജൂലായിൽ സുപ്രീംകോടതിയും കേന്ദ്രസർക്കാരും നിശ്ശബ്ദരായി നോക്കിനി ന്നപ്പോൾ ക്ഷേത്ര നിർമ്മാണം ആരംഭിച്ചു.

സവർണ്ണഫാസിസ്റ്റുകളെ പ്രീണിപ്പിക്കുന്ന ഈ നയം കോൺഗ്രസ്സിൻെറ മാത്രം കൈമുതലല്ല. മുകളിൽ വിവരിച്ച അനീതികൾ ഒന്നിനുപുറകേ ഒന്നായി അടിച്ചേല്പിക്കുമ്പോഴും ബി.ജെ.പി. ഇതര പ്രതിപക്ഷം ഇതിന് സമാനമായ സമീപന ങ്ങളാണ് സ്വീകരിച്ചത്. അയോധ്യയിലെ മുസ്ലിംങ്ങളോട് ചെയ്ത അനീതി ഉടനടി തിരുത്തി പള്ളി അവർക്ക് വിട്ടുകൊടുക്കാൻ ആവശ്യപ്പെടുന്നതിനുപകരം ബാബരി മസ്ജിദ് പ്രശ്നത്തെ ഒരു രാജ്യവ്യാപകമായ പ്രശ്നമാക്കി മാറ്റുന്നതുവരെ അവർ നിശ്ശബ്ദത പാലിച്ചു. പിന്നീട്, ന്യായമായ ഒരു തീരുമാനം ഇനിനടപ്പാക്കിയാൽ സവർണ്ണ വർഗ്ഗീയ വാദികൾക്ക് ഒന്നുകൂടി ശക്തിപകരുമെന്ന കപടവാദത്തിൻെറ മറവിൽ മസ്ജിദ് ഒരു 'ദേശീയ സ്മാരക' മാക്കി മാറ്റണമെന്ന് നിർദ്ദേശിച്ചു. സവർ ണ്ണഫാസിസ്റ്റുകൾ മസ്ജിദ് തകർത്തതിനുശേഷവും അവർ ഈ സവർണ്ണ വർഗീയ പ്രീണനത്തിൽ നിന്ന് പിന്മാറിയിട്ടില്ല. മസ്ജിദ് നിന്നിടത്ത് മുമ്പൊരു ക്ഷേത്രം നിന്നിരുന്നോ എന്ന് പരിശോധിക്കാൻ സുപ്രീംകോടതിയോട് ആവശ്യപ്പെട്ടിരിക്കുന്ന റാവു സർക്കാരിൻെറ സമീപനത്തെ അവർ പരോക്ഷമായി പിന്തുണച്ചിരിക്കുക

യാണ്. അഭിപ്രായം ആരാഞ്ഞാൽ പോരാ, കോടതിയുടെ വിധി നിർബ്ബന്ധിതമായും മാനിക്കാൻ എല്ലാ വിഭാഗങ്ങളോടും നിർദ്ദേശിക്കുന്ന ഒരു ഭരണഘടനാ വകുപ്പ് പ്രയോഗിക്കണമെന്നേ അവർക്ക് അഭിപ്രായവ്യത്യാസമുള്ളു. ഇൻഡ്യൻ ഭരണഘടനയ്ക്കു കീഴിൽ അതിൻെറ ഉത്തമ പ്രതിനിധികളായ നെഹ്റുവിൻെറയും ശാസ്ത്രിയുടെയും കാലം മുതൽ നടപ്പാക്കിവന്ന സവർണ്ണനീതിയെ ചോദ്യം ചെയ്യാനല്ല, ആ ഭരണഘടനയുടെ സവർണ്ണ മൂല്യങ്ങൾ നഗ്നമായി അടിച്ചേല്പിക്കാനുള്ള സവർണ്ണ ഫാസിസ്റ്റുകളുടെ ശ്രമങ്ങളെ എതിർക്കാനെ അവർ ഇന്നും സന്നദ്ധമാകുന്നുള്ളു. ഈ ഫാസിസ്റ്റു ശക്തികളുടെ വളർച്ച അപകടകരമായ ഒരു സാഹചര്യം സൃഷ്ടിക്കുമെന്ന് തിരിച്ചറിഞ്ഞ് അതിനെതിരെ വിപുലമായ ഐക്യനിര കെട്ടിപ്പടുക്കണമെന്ന് ആവശ്യപ്പെടുമ്പോഴും, ഫാസിസത്തിൻെറ ശക്തിയെ ചോദ്യം ചെയ്യാൻ അവരും തയ്യാറാകുന്നില്ല. അതല്ലെങ്കിൽ ബാബരിമസ്ജിദ് നിന്നിടത്ത് മുമ്പൊരു ക്ഷേത്രമുണ്ടായിരുന്നോ എന്ന അന്വേഷണം തന്നെ എതിർക്കണം.

ബാബർ അയോധ്യ ഉൾപ്പെടെയുള്ള പ്രദേശങ്ങൾ കീഴടക്കിയപ്പോൾ അവിടെ ഉണ്ടായിരുന്ന രാമക്ഷേത്രം തകർത്തിട്ടാണ് പള്ളി പണിതതെന്ന് സവർണ്ണ ഫാസിസ്റ്റുകൾ വാദിക്കുന്നു. ഈ 'തെറ്റ്' തിരുത്താനാണത്രെ ഇന്ന് പള്ളി തകർത്ത് ക്ഷേത്രം പണിയുന്നത്. ഇവരുടെ വാദഗതികൾക്ക് ചരിത്രത്തിൽ ഒരു തെളിവുമില്ല. മാത്രമല്ല ബാബർ ആ പ്രദേശം പിടിച്ചെടുത്തത് അതിനുമുമ്പ് അവിടം കൈയടക്കിയ ഒരു അഫ്ഘാൻ രാജാവിൽ നിന്നായിരുന്നു. ബാബറിനെപോലെ തന്നെ 'വിദേശി'. ബാബറിനേപ്പോലെ മുസ്ലിം. സവർണ്ണ ഫാസിസ്റ്റുകളുടെ വാദം ശരിയാണെങ്കിൽ, ഇസ്ലാംമതാനുയായി ആയ ഒരു രാജാവിൻെറ സംരക്ഷണത്തിലാണ് ആ ക്ഷേത്രം നിന്നിരുന്നത്. അപ്പോൾ ബാബർ അത് നശിപ്പിച്ചെങ്കിൽ തന്നെ മുസ്ലിം വിരുദ്ധ വിദ്വേഷത്തിന് അതെങ്ങിനെ കാരണമാകും? ഇതാണ് സവർണ്ണഫാസിസ ത്തിൻെറ സ്വഭാവം. വസ്തുതകളല്ല, അവർ വളച്ചൊടിച്ച് അവതരിപ്പിക്കുന്ന കള്ളക്കഥകളും അതിലൂടെ ഉറപ്പിച്ചെടുക്കുന്ന വിശ്വാസങ്ങളുമാണ് പ്രമാണം. ഇത് തകർക്കണമെങ്കിൽ അവരുടെ യുക്തിയെ തന്നെ തുറന്നു കാട്ടി എതിർക്കണം. പഴയ രാജഭരണകാലത്ത് പല അക്രമങ്ങളും നടന്നിട്ടുണ്ട്. മതവിശ്വാസം എന്തായാലും പല രാജാക്കന്മാരും എതിർ രാജ്യം വെട്ടിപ്പിടിക്കുമ്പോൾ അമ്പലവും പള്ളിയും എല്ലാം തകർത്ത് കൊള്ളയടിച്ചിട്ടുണ്ട്. ക്ഷത്രിയരാജാവായ ഹർഷന് ഈ പണി നിർവ്വഹിക്കാൻ ഒരു പ്രത്യേക മന്ത്രി തന്നെ ഉണ്ടായിരുന്നു. തൻെറ ആജ്ഞകൾ ലംഘിച്ച പന്നിയൂർ നമ്പൂതിരി ഗ്രാമത്തെ സാമൂതിരി ശിക്ഷിച്ചത് അവരുടെ ക്ഷേത്രം തകർത്തുകൊണ്ടാണ്. എന്നാൽ ദേവാലയങ്ങൾ തകർക്കുകയും പണിയുകയും ചെയ്തിരുന്ന ഈ മദ്ധ്യകാല രാജാക്കന്മാർ എല്ലാവരും തന്നെ ഭീകരമായ ജാതിവ്യവസ്ഥയും ചൂഷണവും നിലനിർത്തുന്നതിൽ ഏകാഭിപ്രായക്കാരുമായിരുന്നു. ചരിത്രത്തിലെ ഏത് അനീതികൾ, എങ്ങിനെ തിരുത്തണമെന്നാണ് നമ്മൾ ചിന്തിക്കേണ്ടത്. ഏതോ രാജാവ് (മറ്റു പലരേയും പോലെ) ചെയ്തുവെന്ന് ആരോപിക്കപ്പെടുന്ന ഒരു തെറ്റ് തിരുത്താൻ നിലവിലുള്ള ഒരു പള്ളി തകർത്ത് ക്ഷേത്രം നിർമ്മിക്കുന്നതാണോ

ഈ സവർണ്ണ ഫാസിസ്റ്റുകൾ അവകാശപ്പെടുന്ന ഹിന്ദു ഭൂരിപക്ഷത്തിൻെറ മുമ്പിലുള്ള ഏറ്റവും തീവ്രമായ പ്രശ്നം? അതോ അതിലെ ഭൂരിപക്ഷത്തെയും അടിച്ചമർത്താൻ ആ ക്ഷേത്രത്തിൻെറ ആരാധനാപുരുഷനായ രാമൻ ഉൾപ്പെടെയുള്ള രാജാക്കന്മാർ നടപ്പാക്കിയതും ഇന്നും തുടരുന്നതുമായ നിഷ്ഠൂരമായ ജാതിമർദ്ദനമാണോ അടിയന്തിരമായി നേരിടേണ്ടത്? അഞ്ചു നൂറ്റാണ്ടുകളായി മുസ്ലിംങ്ങൾ ആരാധന നടത്തിവരുന്ന ഒരു പള്ളിയിൽ നിന്ന് അവരെ പുറന്തള്ളി, അത് തകർത്ത് ഇനി ക്ഷേത്രം നിർമ്മിക്കണമെന്ന വാദഗതി നഗ്നമായ സവർണ്ണഫാസിസ്റ്റ് ധിക്കാരമാണ്. അത് നിഷേധിക്കുന്നതിനുപകരം അവിടെ ക്ഷേത്രം നിന്നിരുന്നോ എന്ന അന്വേഷണത്തിൽ ഏർപ്പെടുന്നത് സവർണ്ണഫാസിസത്തിന് കൂട്ടു നിൽക്കലാണ്. **പള്ളി തകർത്ത് അവിടെ പണിതിരിക്കുന്ന തറ സവർണ്ണഫാസിസ്റ്റ് കോട്ടയാണ്. നഗ്നമായ സവർണ്ണ മേധാവിത്വത്തിൻെറ നിയമപരമായ പുനഃസ്ഥാപനത്തിൻെറ അടിത്തറയാണ്. അതു പൊളിച്ചു നീക്കി പള്ളി പുനർനിർമ്മിച്ച് മുസ്ലിംങ്ങൾക്കു വിട്ടുകൊടുക്കാനാണ് യഥാർത്ഥ മതേതര, ജനാധിപത്യശക്തികൾ ആവശ്യപ്പെടേണ്ടത്.**

സവർണ്ണഫാസിസത്തെ എതിർക്കുന്നുവെന്ന് അവകാശപ്പെടുന്ന ഭരണവർഗരാഷ്ട്രീയ പാർട്ടികൾ എന്തു കൊണ്ട് ഈ ഖണ്ഡിതമായ നിലപാട് സ്വീകരിക്കുന്നില്ല? ഇന്ത്യൻ ഭരണവ്യവസ്ഥയിലൂടെ ആവർത്തിച്ചു സൃഷ്ടിക്കപ്പെടുന്ന സവർണ്ണവർഗീയ ഭൂരിപക്ഷത്തെക്കുറിച്ച് ഡോ. അംബേദ്ക്കർ ചൂണ്ടിക്കാട്ടിയ വസ്തുത ഓർക്കുക. ഇന്ത്യൻ ഭരണഘടന ഇവിടത്തെ സവർണ്ണ ദല്ലാൾ ഭരണവർഗ്ഗത്തിൻെറ താല്പര്യത്തെയാണ് സേവിക്കുന്നത്. വർഗീയ ഭൂരിപക്ഷത്തിലൂടെ സവർണ്ണാധിപത്യം സംരക്ഷിച്ചു നിർത്തുന്ന കപടജനാധിപത്യം. ബ്രാഹ്മണത്വത്തിൻെറ ശ്രേഷ്ഠത സംരക്ഷിച്ചുകൊണ്ട് അതിൻെറ സ്വാംശീകരണതന്ത്രത്തിനനുസൃതമായി എല്ലാ മതങ്ങളെയും 'സമഭാവന'യിൽ കാണുന്നു എന്ന് അവകാശപ്പെടുന്ന കപടമതേതരത്വം. ഇതാണ് ഈ ഭരണകൂടത്തിൻെറ മുഖമുദ്രകൾ. ഗാന്ധിയും നെഹ്റുവുമെല്ലാം ചേർന്ന് രൂപംകൊടുത്ത ഈ ഭരണകൂടനീതി അംഗീകരിക്കുന്ന ഒരു രാഷ്ട്രീയപാർട്ടിക്കും പ്രസ്ഥാനത്തിനും സവർണ്ണഫാസിസത്തിനെതിരെ ദൃഢമായ നിലപാടുകൾ സ്വീകരിക്കാൻ കഴിയില്ല. ബ്രിട്ടീഷ് വിരുദ്ധ സമരകാലഘട്ടത്തിൽ സവർണ്ണാധിപത്യത്തിനെതിരെ വിവിധ ദേശീയതകളിൽ ഉയർന്നുവന്ന മർദ്ദിത ജാതികളുടെ പ്രസ്ഥാനങ്ങളും, ചൂഷണത്തിനെതിരെ ഉയർന്നുവന്ന തൊഴിലാളിവർഗ കർഷകപ്രസ്ഥാനങ്ങളും, ഒരു ജനതയെന്ന നിലക്ക് ഏകീകൃതമായ ദേശവും ഭരണാധികാരങ്ങളും ആവശ്യപ്പെട്ട് വളർന്നുവന്ന ദേശീയ പ്രസ്ഥാനങ്ങളും സ്വന്തം നിലക്ക് ശക്തിപ്പെട്ടുവന്നപ്പോൾ ഇവരുടെയെല്ലാം താല്പര്യങ്ങളെ മാനിക്കുന്നു എന്ന് വരുത്തിതീർത്ത് അതെല്ലാം കോൺഗ്രസ്സിൻെറ പരിപാടിയിൽ ഉൾപ്പെടുത്തുന്ന തന്ത്രമാണ് ഗാന്ധി സ്വീകരിച്ചത്. ബ്രിട്ടീഷുകാരിൽ നിന്ന്, അവർ സൃഷ്ടിച്ച അഖണ്ഡ ഭരണകൂടം ഏല്ക്കാൻ തയ്യാറായി നിന്ന ഭാവി സവർണ്ണ

ദല്ലാൾ ഭരണവർഗത്തിൻെറ വരുതിക്കു കീഴിൽ ഈ സമരശക്തികളെ തളച്ചിടുകയായിരുന്നു ലക്ഷ്യം. ബ്രാഹ്മണത്വത്തിൻെറ സ്വാംശീകരണതന്ത്രത്തെ ആധുനിക രാഷ്ട്രീയയാഥാർത്ഥ്യങ്ങളുമായി ബന്ധിപ്പിച്ച് വികസി പ്പിക്കുന്നതിലൂടെ ഗാന്ധി സ്ഥാപിച്ചെടുത്ത ഈ ഭരണകൂട നീതി ഇന്ന് ഭരണവർഗത്തിന് സ്വീകാര്യമല്ലാതായി തീർന്നിരിക്കുന്നു.

1947ന് ശേഷം, സാമ്രാജ്യത്വ നവകൊളോണിയൽ ചൂഷണം ശക്തിപ്പെട്ടതോടൊപ്പം തങ്ങൾ വഞ്ചിക്കപ്പെടുകയായിരുന്നു എന്ന് തിരിച്ചറിഞ്ഞ ദളിതുകളും, പിന്നോക്ക ജാതികളും, മർദ്ദിതദേശീയതകളും ചൂഷണമനുഭവിക്കുന്ന വിവിധ വർഗങ്ങളും വർദ്ധിച്ചതോതിൽ സമരരംഗത്തിറങ്ങിക്കൊണ്ടിരിക്കുകയാണ്. ഇന്ത്യൻ ഭരണവർഗത്തിൻെറ കേന്ദ്രീകൃതശക്തിക്ക് അടിത്തറയായ ഇന്ത്യൻ അഖണ്ഡത സർവ്വതോന്മുഖമായ തകർച്ചനേരിട്ടുകൊണ്ടിരിക്കുന്നു. സമര ശക്തികളെ അടിച്ചമർത്തുന്നതോടൊപ്പം ഈ അഖണ്ഡത ഉറപ്പിക്കുന്നതിന് സവർണ്ണ ഹൈന്ദവവർഗീയതയെ ഊട്ടി ഉറപ്പിച്ചേ പറ്റൂ എന്ന് എല്ലാ ഭരണവർഗവിഭാഗങ്ങളും അംഗീകരിക്കുന്നു. പ്രത്യക്ഷത്തിൽ സവർണ്ണ മേധാവിത്വത്തെ നിഷേധിക്കുന്ന നിലവിലുള്ള ഭരണകൂടനീതിക്കുപകരം സവർണ്ണാധിപത്യത്തിൻെറ ശക്തമായ തുറന്ന സ്ഥാപനം നടപ്പാക്കിയേ പറ്റൂ. മർദ്ദിത ജാതികളും, ചൂഷിത വർഗങ്ങളും, ദേശീയതകളും മെരുക്കിയെടുക്കാൻ സവർണ്ണദല്ലാൾ ഭരണകൂടം പണ്ട് അംഗീകരിക്കാൻ നിർബ്ബന്ധിതമായ അവകാശങ്ങൾ ഓരോന്നായി എടുത്തുമാറ്റിക്കൊണ്ടേ ഇതു സാധ്യമാകൂ. മർദ്ദിതജാതികളുടെ, അവർണ്ണരുടെ, പോരാട്ടത്തിലൂടെ ഉയർന്നുവന്ന ജനാധിപത്യ മതേതരമൂല്യങ്ങൾ തീർത്തും പിന്തള്ളിക്കൊണ്ട് സവർണ്ണമേധാവിത്വത്തിൻെറ ഔദാര്യത്തിൽ നല്കുന്ന ആശ്വാസങ്ങളായി ഭരണഘടനാവകാശങ്ങൾ മാറ്റിയെടുക്കാനാണ് അവർ ശ്രമിക്കുന്നത്. ജാതി സംവരണം പടിപടിയായി വെട്ടിച്ചുരുക്കി സവർണ്ണർക്ക് ആനുകൂല്യം ഉറപ്പിക്കുന്ന സാമ്പത്തികസംവരണം സ്ഥാപിച്ചെടുക്കാനുള്ള ശ്രമങ്ങൾ, മതനൂനപക്ഷങ്ങൾക്കെതിരെ സവർണ്ണഫാസിസ്റ്റുകളോടൊപ്പം ഭരണകൂട ശക്തികളും നടത്തുന്ന കൂട്ടക്കൊലകൾ, പോരാടുന്ന ദേശീയശക്തികളെ അടിച്ചമർത്തുന്ന ഭീകരഭരണകൂട നയങ്ങൾക്ക് പിന്തുണനേടാൻ സവർണ്ണഫാസിസ്റ്റുകളെ വർദ്ധിച്ച തോതിൽ ആശ്രയിക്കുന്ന സമീപനം-ഇതെല്ലാം തന്നെ ഭരണവർഗങ്ങൾ ഭരണകൂടനീതി പുനഃസംഘടിപ്പിക്കുന്നതിൻെറ സൂചനകളാണ്. സവർണ്ണ-ദല്ലാൾ ഭരണകൂടനീതി നഗ്നമായി സ്ഥാപിച്ചെടുക്കാൻ എല്ലാ ഭരണവർഗവിഭാഗങ്ങളും പണിയെടുക്കുമ്പോൾ, സവർണ്ണ ഫാസിസ്റ്റുകളെ ചെറുക്കുന്നതിലും പ്രധാനമായി ഇവർ കാണുന്നത് ഈ പുനഃസംഘടനയുടെ താല്പര്യങ്ങൾക്കു വേണ്ടി ശക്തിപ്പെടുത്തുന്ന സവർണ്ണ ചേരിയെ എങ്ങിനെ ദൃഢീകരിക്കാം എന്നാണ്. അതിന് കോട്ടം തട്ടുന്ന ഒന്നും തന്നെ ചെയ്യാൻ ഇവരാരും തയ്യാറല്ല. ഈ പുനഃസംഘടന നിർവ്വഹിക്കുന്ന രീതി, സവർണ്ണ ചേരിയെ അതിൻെറ അടിത്തറയായി ഉറപ്പിക്കുമ്പോൾ ഉണ്ടാകുന്ന

വൈരുദ്ധ്യങ്ങൾ, എതിർശക്തികൾ, എന്നിവയെ കൈകാര്യം ചെയ്യുന്ന സമീപനം സവർണ്ണഫാസിസ്റ്റുകളും മറ്റു ഭരണ വർഗവിഭാഗങ്ങളും തമ്മിൽ ഈ കാര്യങ്ങളിലെ തർക്കമുള്ളു. തീവ്രമാകുന്ന സാമ്രാജ്യത്വചൂഷണത്തിൻെറയും, ആഭ്യന്തര വൈരുദ്ധ്യങ്ങളുടെയും നടുവിൽ ഇന്ത്യൻ ഭരണവർഗവും ഭരണയന്ത്രത്തിലെ ഉദ്യോഗസ്ഥന്മാരും വർദ്ധിച്ച തോതിൽ സവർണ്ണ ഫാസിസത്തിൻെറ പരിഹാരങ്ങളിലേക്കാണ് അടുക്കുന്നത്.

## സവർണ്ണഫാസിസത്തിൻെറ സാമ്രാജ്യത്വ സേവനം

സാമ്രാജ്യത്വശക്തികൾ ഭീഷണമായ രീതിയിൽ അവരുടെ ചൂഷണനയങ്ങൾ നടപ്പാക്കുന്ന സന്ദർഭത്തിൽ തന്നെ സവർണ്ണഫാസിസത്തിൻെറ കടന്നാക്രമണം തീവ്രമാകുന്നത് യാദൃശ്ചികമല്ല. ഇത്രയും നാൾ ഇന്ത്യൻ ഭരണവർഗം അവകാശപ്പെട്ടിരുന്ന സ്വതന്ത്ര, സ്വാശ്രിത സമ്പദ്ഘടന സാമ്രാജ്യത്വശക്തികളുടെയും അവരുടെ ഏജൻസികളായ ലോകബാങ്ക്, ഐ.എം.എഫ് സംഘങ്ങളുടെയും ചൂഷണഉപാധി ആയിരുന്നുവെന്ന സത്യം ഇന്ന് മറനീക്കി പുറത്തു വന്നിരിക്കുന്നു. ജനങ്ങളിൽ സാമ്രാജ്യത്വവിരുദ്ധ വികാരങ്ങൾ മാത്രമല്ല അവരുടെ ദല്ലാളുകളായ ഭരണവർഗത്തോടുള്ള രോഷവും തീവ്രമാകുന്ന ഈ സാഹചര്യത്തിൽ, മറനീക്കി നടത്തുന്ന സാമ്രാജ്യത്വ ചൂഷണത്തെ ന്യായീകരിക്കുന്നതിന് ഇന്ത്യൻ ദേശീയതയുടെ സ്വഭാവത്തെ തന്നെ പുനർനിർവ്വചിക്കാൻ ഭരണവർഗം നിർബ്ബന്ധിതമാണ്. ബ്രിട്ടീഷുകാർക്കെതിരെ പൊരുതിനേടിയ സ്വാതന്ത്ര്യത്തിൻെറയും സ്വാശ്രിതത്വത്തിൻെറയും പഴയ കഥകൾക്കു പകരം പുതിയതൊന്ന് ചമയ്ക്കണം. 'വിദേശി'യായ ബാബറിനെ കുറിച്ച് സവർണ്ണഫാസിസ്റ്റുകൾ ഇന്നു പുലമ്പുമ്പോൾ ഈ കടമയാണ് അവർ നിർവ്വഹിക്കാൻ ശ്രമിക്കുന്നത്. 'വിദേശി' ആയ ബാബറിനെതിരെ 'ദേശീ' യനായ രാമൻ. ആ രാമപ്രതിഷ്ഠക്കു മുമ്പിൽ ഇന്ന് വിദേശ സാമ്രാജ്യത്വ ശക്തികൾ അഖിലേന്ത്യാ ഭരണകൂടത്തിൻെറ സഹായത്തോടെ വിവിധ ദേശീയതകളെ കൊള്ളയടിക്കുന്നത് മൂടിവയ്ക്കാൻ സാമ്രാജ്യത്വദാസന്മാരായ ഒരു പറ്റം സവർണ്ണ-ദല്ലാൾ കുത്തകകളുടെ ഉല്പന്നങ്ങൾ പ്രചരിപ്പിച്ച് 'സ്വദേശി'ക്കു പുതിയ അർത്ഥം നല്കാൻ ഇവർ ശ്രമിക്കുന്നു.

ഈ സവർണ്ണഫാസിസ്റ്റുസംഘങ്ങൾക്ക് റാവു സർക്കാർ നടപ്പാക്കുന്ന പുത്തൻ സാമ്രാജ്യത്വ ചൂഷണനയങ്ങൾക്കെതിരെ അടിസ്ഥാനപരമായ ഒരു വിയോജിപ്പുമില്ല. ബാബരിമസ്ജിദ് തകർത്ത ഉടനെ അവരുടെ ഒരു പ്രതിനിധി പറന്നത് ന്യൂയോർക്കിലേക്കാണ്. തങ്ങളുടെ പ്രവർത്തനങ്ങൾ സാമ്രാജ്യത്വ യജമാനന്മാരുടെ താല്പര്യങ്ങളെ ബാധിക്കില്ലെന്ന് ആദ്യം ബോധിപ്പിക്കേണ്ടത് അവിടെയാണല്ലോ. പുത്തൻ കൊളോണിയലിസത്തിൻെറ ഉപഭോഗ സംസ്ക്കാരത്തെ ഉത്തേജിപ്പിച്ച് അതിനും മതഭ്രാന്ത് ഉപകരണമാക്കുന്ന സവർണ്ണഫാസിസ്റ്റുകൾ 'സ്വദേശി' ആയി നമ്മുടെ മുമ്പിൽ അവതരിപ്പിക്കുന്ന ഒരു സവർണ്ണദല്ലാൾ കുത്തക തലവൻ

സിംഘാനിയ, അമേരിക്ക നിർബ്ബന്ധ പൂർവ്വം നടപ്പാക്കാൻ ശ്രമിക്കുന്ന ഡങ്കൽ കരാറിന് പിന്തുണ പ്രഖ്യാപിച്ചത് ഈയിടെയാണ്. മറ്റൊരു 'സ്വദേശി' ഗോദറേജ് 'ഗംഗാ' സോപ്പ് വിറ്റ് സവർണ്ണഫാസിസം സൃഷ്ടിച്ച മതഭ്രാന്തിൽ നിന്ന് ലാഭംകൊയ്യുമ്പോൾ അമേരിക്കൻ ബഹുരാഷ്ട്ര കുത്തകയായ പ്രോക്ടർ ആൻറ് ഗാംബിളിന് തൻെറ ആസ്തിയിൽ പകുതിയും വിറ്റിരിക്കുന്നു. ഇതാണ് സവർണ്ണഫാസിസ്റ്റുകളുടെ ദേശസ്നേഹത്തിൻെറ യഥാർത്ഥ സ്വഭാവം.

## സവർണ്ണഫാസിസത്തിനെതിരെയുള്ള ചെറുത്തു നില്പ്

സവർണ്ണഫാസിസത്തിൻെറ യഥാർത്ഥ സ്വഭാവവും ലക്ഷ്യങ്ങളും അതിനെ പ്രീണിപ്പിക്കുന്ന വിവിധ ഭരണവർഗ വിഭാഗങ്ങളുടെ സമീപനവും നാം പരിശ്ശോധിച്ചു കഴിഞ്ഞു. ഇവരിൽ നിന്ന് വ്യത്യസ്തമായി ബഹുജനങ്ങളിൽ ഭൂരിഭാഗവും സവർണ്ണ ഫാസിസത്തിനെതിരെ ചെറുത്തു നില്ക്കുന്നതിൽ തല്പരരാണ്. പ്രത്യേകിച്ചും ഇന്ന് ആക്രമണത്തിന് ഇരയാകുന്ന മുസ്ലിം മതന്യൂനപക്ഷത്തിലും, പിന്നോക്ക ജാതികളിലും ദളിത്ആദിവാസി വിഭാഗങ്ങളിലും പെട്ടവർ. ഈ ശക്തികൾ എല്ലാം ഐക്യപ്പെടണമെന്ന് ഇവരെ പ്രതിനിധീകരിക്കുന്ന വിവിധ സംഘടനാനേതൃത്വങ്ങൾ പ്രഖ്യാപിച്ചിട്ടുണ്ട്. പക്ഷെ ഈ ഐക്യം ഇനിയും ഒരു ശക്തിയായി ഉയർന്നു വന്നിട്ടില്ല എന്നതാണ് വസ്തുത. എന്താണിതിനു കാരണം?

മുസ്ലിം ന്യൂനപക്ഷത്തെ സംബന്ധിച്ചിടത്തോളം ആക്രമിക്കപ്പെടുന്ന ഒരു മത വിഭാഗത്തിൻെറ തീവ്രമായ വികാരങ്ങൾ സ്വാഭാവികമാണ്. അക്രമത്തിനെതിരെ സവർണ്ണദല്ലാൾ ഭരണകൂടത്തെ ആശ്രയിച്ചിട്ടുകാര്യമില്ല എന്ന് അനുഭവത്തിലൂടെ പഠിച്ചതുകൊണ്ട് സ്വയംപ്രതിരോധ ശക്തി പടുത്തുയർത്താൻ അവരിൽ പലരും ശ്രമിക്കുന്നതും സ്വാഭാവികമാണ്. പക്ഷെ, ഉയർന്നുവരുന്ന ശത്രുവിൻെറ യഥാർത്ഥസ്വഭാവവും അതിൻെറ വളർച്ചക്ക് വഴി വയ്ക്കുന്ന സവർണ്ണദല്ലാൾ ഭരണവർഗത്തിൻെറ നയങ്ങളും തിരിച്ചറിയാതെ നടത്തുന്ന പ്രതിരോധം ലക്ഷ്യസ്ഥാനത്ത് എത്തിച്ചേരാതെ പലപ്പോഴും വർഗീയ പ്രത്യാക്രമണങ്ങളായി അധപതിക്കുന്ന അനുഭവമാണ് നാം കണ്ടത്. സവർണ്ണ ഫാസിസത്തിൻെറ വളർച്ച മൌലികമായി ഉന്നയിക്കുന്നത് ഇവിടത്തെ കപട ജനാധിപത്യത്തിൻെറയും മതേതരത്വത്തിൻെറയും ഇതെല്ലാം സംരക്ഷിക്കുന്ന ഭരണകൂടത്തിൻെറയും സവർണ്ണ സ്വഭാവമാണ്. പ്രത്യാക്രമണത്തിൻെറ ലക്ഷ്യവും ഇതായിരിക്കണം. മതപരമായ അടിസ്ഥാനത്തിലല്ല, മറിച്ച് എല്ലാവിധ സവർണ്ണാധിപത്യങ്ങളെയും ഒരു വിട്ടു വീഴ്ചയുമില്ലാതെ എതിർക്കുന്ന ജനാധിപത്യനിലപാടിൽ നിന്നാണ് ഈ പ്രത്യാക്രമണം സാധ്യമാവുക. എന്നാൽ സമൂഹത്തിലെ മറ്റു സവർണ്ണരെ പോലെ ജാതിമേധാവിത്വത്തിൽ പങ്കാളികളായി തുടർന്നു കൊണ്ട്, അവരെപോലെ തന്നെ ദളിതുകളുടെ നേരെ മേധാവിത്വസമീപനങ്ങൾ വച്ചുപുലർത്തുന്ന വലിയൊരു വിഭാഗം ഇസ്ലാമിക വിശ്വാസികളുടെ തീർത്തും ഇസ്ലാമിക

വിരുദ്ധ സമീപനങ്ങളെ അവഗണിക്കുകയും, ആധുനികസമസ്യകൾക്ക് അനുസൃതമായി മതത്തിന്റെ ജനാധിപത്യവൽക്കരണത്തിനും നവീകരണത്തിനും നടത്തുന്ന ശ്രമങ്ങളെ ഇസ്ലാമിക മൂലതത്വങ്ങളുടെ പേരിൽ നഖശിഖാന്തം എതിർക്കുകയും ചെയ്യുന്ന വിരോധാഭാസമാണ് മുസ്ലിം സംഘടനാ നേതൃത്വങ്ങൾ പൊതുവിൽ വച്ചുപുലർത്തുന്നത്. സ്വന്തം സവർണ്ണത്വം കൈവെടിയാതെ സവർണ്ണഫാസിസത്തിനെതിരെ ഐക്യനിര രൂപീകരിക്കാൻ നടത്തുന്ന ശ്രമങ്ങൾ നിഷ്ഫലമായിരിക്കുമെന്ന് നാം തിരിച്ചറിയണം.

ഇതേപോലുള്ള സമീപനങ്ങളാണ് പല പിന്നോക്ക, ദളിത് സംഘടനകളും വച്ചു പുലർത്തുന്നത്. ജാതി നശീകരണത്തിൽ അടിയുറച്ചുനിന്ന് അത് വികസിപ്പിക്കുന്നതിന്റെ ഭാഗമായി ജാതിസംവരണം പോലുള്ള അവകാശങ്ങൾ സ്ഥാപിച്ചെടുക്കാൻ പൊരുതുന്നതിനുപകരം, ഏറെക്കുറെ മുഴുവൻ പ്രവർത്തനവും സംവരണവിഷയത്തിൽ അവർ കേന്ദ്രീകരിക്കുന്നു. തന്മൂലം സവർണ്ണഫാസിസത്തിന്റെ വിപത്തിനെക്കുറിച്ച് വ്യാപകമായ ബോധവൽക്കരണത്തിൽ ഏർപ്പെടാതെ സംവരണമുൾപ്പെടെ മറ്റു പല പ്രശ്നങ്ങളിലും സവർണ്ണ ദല്ലാൾ ഭരണകൂടവുമായി സന്ധിചെയ്യാൻ നിർബ്ബന്ധിതരാകുന്നു. ഇവിടെയും ആന്തരിക ജനാധിപത്യവൽക്കരണത്തിലുള്ള വിമുഖത, അയ്യങ്കാളിയും നാരായണഗുരുവും പൊയ്കയിൽ യോഹന്നാനും പണ്ടിറ്റ് കറുപ്പനുമെല്ലാം തുടങ്ങിവച്ച സമരം തുടരുന്നതിലുള്ള വൈമനസ്യമാണ് പ്രകടമാകുന്നത്. ഈ സമീപനങ്ങൾ നിലനിർത്തികൊണ്ടുള്ള ഐക്യനിര തീർത്തും ദുർബ്ബലമായി രിക്കും. സവർണ്ണഫാസിസ്റ്റുകൾ സൃഷ്ടിക്കുന്ന വർഗീയ അന്തരീക്ഷത്തെ ഭേദിച്ച് ഒരു പുതിയ ഉണർവ്വും മുന്നേറ്റവും കെട്ടഴിച്ചുവിടാൻ അത് അശക്തമായിരിക്കും.

## പുതിയ ഐക്യം, പുതിയ ജനാധിപത്യം

സവർണ്ണഫാസിസത്തെ നേരിട്ട് പരാജയപ്പെടുത്തുന്നതിന്, അതിനു വളം നല്കുന്ന സവർണ്ണദല്ലാൾ ആധിപത്യത്തെ തന്നെ നശിപ്പിക്കുന്ന ഒരു പുതിയ ജനകീയ ഐക്യം രൂപപ്പെടുത്തണം. നമ്മുടെ സമൂഹത്തിന്റെ മൌലികമായ ജനാധിപത്യവൽകരണത്തിനുള്ള സമരത്തിലൂടെ ജാതി മേധാവിത്വത്തിനും ചൂഷണത്തിനുമെതിരെ നടത്തുന്ന സമരങ്ങളിലൂടെയാണ് ഈ ഐക്യം സാധ്യമാവുക. ഒരു യഥാർത്ഥ മതേതര സമൂഹം സൃഷ്ടിക്കാനും ഈ സമരം അനിവാര്യമാണ്. ഇന്ന് ജാതിമേധാവിത്വത്തിന്റെയും സാമ്രാജ്യത്വ-ദല്ലാൾ ചൂഷണത്തിന്റെയും ഏറ്റവും തിക്തമായ ദുരിതങ്ങൾ പേറുന്ന ദളിതുകളായിരിക്കും ഈ ഐക്യത്തിന്റെ ദൃഢമായ അടിത്തറയും ഉൾകാമ്പും. കാരണം സവർണ്ണമേധാവിത്വത്തിന്റെ, അതിന്റെ എല്ലാവിധ പ്രത്യയ ശാസ്ത്രങ്ങളുടെ, പരിപൂർണ്ണ നാശത്തിനുവേണ്ടി വിട്ടുവീഴ്ചയില്ലാത്ത നിലപാടുകളോടെ പോരാടാൻ അവർക്കേ കഴിയൂ. ഇന്നേവരെ നടന്നിട്ടുള്ള അവർണ്ണ ജനാധിപത്യ

ധാരയുടെ പോരാട്ടങ്ങൾ സൃഷ്ടിച്ച ആയുധങ്ങൾ സ്വായത്തമാക്കാനും ഒന്നുകൂടി മൂർച്ചപ്പെടുത്തി പ്രയോഗിക്കാനും ഈ ശക്തിക്ക് കഴിയും.

ജാതിനശീകരണത്തിലൂടെ ഒരു ദേശീയ ജനതയായി മാറിത്തീരുന്ന പ്രക്രിയയിലാണ് മതേതര മൂല്യങ്ങൾ വികസിച്ചു വരുന്നത് . സവർണ്ണഫാസിസത്തിന്റെ വളർച്ചകണ്ട് തിരക്കിട്ട് നടത്തുന്ന മതസൗഹാർദ്ദ, സമുദായ മൈത്രീ സമ്മേളനങ്ങളിൽ പലരും കേരളത്തിന്റെ പരമ്പരാഗതമായ മതേതരഘടന തകർന്നു വീഴുന്നതിൽ വിലപിക്കാറുണ്ട്. എന്തായിരുന്നു ഈ 'മതേതരത്വം'? പഴയ സവർണ്ണരാജാക്കന്മാർ ഇവിടെ കച്ചവടം ചെയ്തിരുന്ന യഹൂദ, ക്രൈസ്തവ, ഇസ്ലാമിക വിഭാഗങ്ങൾക്ക് പല അവകാശങ്ങളും നല്കിയത്, അവരെ മതവിഭാഗങ്ങളായിട്ടല്ല മറിച്ച് ജാതികളായി, സവർണ്ണരായി, പരിഗണിച്ചുകൊണ്ടായിരുന്നു. ബഹുഭൂരിപക്ഷം വരുന്ന അടിമജാതികൾക്കുമേൽ സ്ഥാപിച്ച സവർണ്ണകൂട്ടുകെട്ടായിരുന്നു. ഈ പാരമ്പര്യം. മറിച്ച് ജാതി നശീകരണത്തിലൂടെ ഇവിടെ മതേതര മൂല്യങ്ങൾ സൃഷ്ടിച്ച അവർണ്ണധാരയുടെ പാരമ്പര്യമുണ്ട്. മതമേതെന്നു പരിഗണിക്കാതെ ദളിതുകളെ ഒരൊറ്റ സംഘടനയ്ക്കുള്ളിൽ അണിനിരത്തി സവർണ്ണാധിപത്യത്തിന്റെ അഹങ്കാരത്തെ ബലപ്രയോഗത്തിലൂടെ തല്ലിതകർത്ത അയ്യങ്കാളി, മതമേതായാലും മനുഷ്യൻ നന്നായാൽ മതി എന്ന് പഠിപ്പിച്ച്, മനുഷ്യത്വത്തെ നിഷേധിക്കുന്ന ജാതിക്കു പകരം തുല്യരായ വ്യക്തികളുടെ മതനിരപേക്ഷമായ ഏകസമൂഹത്തിനുവേണ്ടി നിലകൊണ്ട നാരായണഗുരു, വർഗീയതയുടെ അടിത്തറ ജാതിയാണെന്ന് ചൂണ്ടിക്കാട്ടി, സ്വയം സവർണ്ണരാകാൻ ശ്രമിക്കുന്നതിനുപകരം സവർണ്ണത്വത്തെ തന്നെ നശിപ്പിക്കാൻ ആഹ്വാനം ചെയ്ത പുലയൻ അയ്യപ്പൻ. ഇതിലേതു പാരമ്പര്യമാണ് നാം പിന്തുടരേണ്ടത് എന്ന ചോദ്യത്തിന് വ്യക്തമായ ഉത്തരം നല്കിക്കൊണ്ടു മാത്രമേ പുതിയ ഐക്യവും പുതിയ ജനാധിപത്യവും സൃഷ്ടിക്കാൻ കഴിയു.

'ഒരു ജാതി, ഒരു ജനത, ഒരു ദേശം കേരളം'-ഇതായിരിക്കണം നമ്മുടെ പോർവിളി. നമ്മളിൽ പല മതവിശ്വാസികളുണ്ട്, മതവിശ്വാസികളല്ലാത്തവരുമുണ്ട്. പക്ഷെ നമ്മളെല്ലാ വരും ഒരു പൊതുവായ സാംസ്കാരികധാരയുടെ പാരമ്പര്യം പേറുന്നവരാണ്. ഈ ദേശത്തെ കേരളമാക്കിമാറ്റി, പല കടന്നാക്രമണങ്ങളും സങ്കരങ്ങളും നേരിടുമ്പോൾ പോലും അതെല്ലാം സ്വാംശീകരിച്ച് അവയുടെ മേധാവിത്വതാല്പര്യങ്ങളെ നിരന്തരമായി ചെറുത്തു വന്ന് നമ്മേ തനിമയുള്ള ഒരു ജനതയാക്കി മാറ്റിയ ഈ സാംസ്കാരിക പാരമ്പര്യത്തിന്റെ അടിത്തറ ഇവിടത്തെ ആദിമനിവാസികൾ, ഇന്നത്തെ ദളിതരാണ്. സംസ്കൃതവും, സുറിയാനിയും, ഉർദുവും, അറബിയുമല്ല, ഇവരുടെ വാമൊഴിയിൽ നിന്നു വളർന്നുവന്ന മലയാളം, ഇവരുടെ പാട്ടും കൊട്ടും നൃത്തവും ആധാരമാക്കി വളർന്നു വന്ന മലയാളി സംസ്കാരം, ഇതാണ് നമ്മെ ഒന്നിപ്പിക്കുന്നത്. സാമ്രാജ്യത്വ സവർണ്ണാധിപത്യശക്തികളുടെ അഖണ്ഡഭാരതത്തിൽ ഞെരിയുന്ന ഈ ദേശത്തിന്റെ മോചനത്തിനും സ്വാശ്രിത

വികസനത്തിനും പോരാടുന്നതിലൂടെയാണ് നമുക്ക് മുന്നേറാൻ കഴിയുക. മലയാളികൾ എന്ന നിലയ്ക്ക് മതപരമായ വേർതിരുവുകളെകവച്ചു വയ്ക്കുന്ന മതേതര ദേശീയ സമൂഹത്തിൻെറ സൃഷ്ടയിൽ ജാതി നശീകരണത്തിൻെറ നിർണ്ണായകസ്ഥാനവും അതിന് നേതൃത്വം നൽകേണ്ട തൊഴിലാളിവർഗനിലപാടും തിരിച്ചറിയുന്നതിലൂടെയാണ് ദേശീയ വിമോചനത്തിൻെറ ഈ കടമ നമുക്ക് നിർവ്വഹിക്കാൻ കഴിയുക. സവർണ്ണ ഫാസിസ്റ്റുകൾ സൃഷ്ടിക്കാൻ ശ്രമിക്കുന്ന കപട ഇന്ത്യൻ ദേശീയബോധത്തിൻെറ സങ്കുചിതത്വവും വർഗീയവിദ്വേഷവുമല്ല ഈ മലയാളി ദേശീയവിമോചനത്തിൻെറ ഉള്ളടക്കം. നാം മനുഷ്യരെന്ന നിലയ്ക്ക് മനുഷ്യജാതിയിൽ മാത്രമെപെടുന്നുള്ളുവെന്ന്, മറേറതുതരം ജാതിതിരിവും സവർണ്ണമേധാവിത്വത്തിൻെറ ചൂഷണോപാധിയാണെന്ന് തിരിച്ചറിയുന്ന ഉദാത്തമായ സാർവ്വദേശീയബോധമാണ് ഇതിന് അടിത്തറ. മുഴുവൻ മാനവ സമുദായത്തെയും വർഗചൂഷണത്തിൽ നിന്ന് മോചിപ്പിക്കുന്നതിലൂടെ മാത്രം, സർവ്വലൌകിക കമ്മ്യൂണിസത്തിൻെറ സ്ഥാപനത്തിലൂടെ മാത്രം, സ്വന്തം മോചനം സാധ്യമാക്കുന്ന തൊഴിലാളിവർഗനിലപാടും പ്രത്യയശാസ്ത്രവുമായ മാർക്സിസം-ലെനിനിസം-മാവോസേതുങ്ങ്ചിന്ത ആണ് ഇതിനു വഴികാട്ടി. നമ്മുടെ പാരമ്പര്യങ്ങളിൽ നിന്ന് പുരോഗമനപരമായതെല്ലാം സ്വാംശീകരിക്കുകയും നമ്മുടെ സാഹചര്യങ്ങളുടെ വിപ്ലവകരമായ പരിവർത്തനത്തിന് അനുയോജ്യമായി മലയാളീകരിക്കപ്പെടുകയും ചെയ്യുന്ന മാർക്സിസം. ബ്രാഹ്മണ്യത്വവും മുതലാളിത്തവും ഇരട്ട ശത്രുക്കളായി തിരിച്ചറിയുന്ന വ്യക്തമായ ദളിത് പക്ഷപാതമുള്ള മാർക്സിസം. നാം ജീവിക്കുന്ന ഈ സമൂഹത്തിൻെറ വിപ്ലവകരമായ പരിവർത്തനത്തിലൂടെയാണ് ഇൻഡ്യയിലെ ഇതര ദേശീയ ജനതകളുടെ വിമോചനത്തിലും സവർണ്ണ-ദല്ലാൾ ഭരണകൂടത്തിൻെറ നാശത്തിലും സാമ്രാജ്യത്വവിരുദ്ധ ലോകതൊഴിലാളിവർഗവിപ്ലവത്തിലും നമുക്ക് പങ്കാളികളാകാൻ കഴിയുക എന്ന തിരിച്ചറിവാണ് ഈ ദേശീയ വിമോചനയുദ്ധത്തിന് നമ്മളെ സന്നദ്ധരാക്കേണ്ടത് . ദളിത്-പിന്നോക്ക-മതന്യൂനപക്ഷ- പുരോഗമനശക്തികളുടെ പ്രതിരോധനിര സൃഷ്ടിച്ച്, സാമ്രാജ്യത്വ, സവർണ്ണ-ദല്ലാൾ ചൂഷണം നിലനിർത്തുന്ന ഭരണകൂടത്തിനെതിരെയുള്ള ദേശീയ വിമേചാനയുദ്ധത്തിൽ ഈ പ്രതിരോധനിരയെ മുഖ്യഘടകമാക്കുന്നതിലൂടെ നമുക്ക് സവർണ്ണ ഫാസിസത്തെ എന്നേക്കുമായി കുഴിച്ചുമൂടാം.

**സവർണ്ണ-ദല്ലാൾ ഭരണകൂടത്തിനെതിരെയുള്ള**
**മർദ്ദിതരുടെ സായുധപോരാട്ടമാണ്**
**ജനാധിപത്യത്തിൻെറ മുഖ്യഉറവിടം**

# സവർണ്ണഫാസിസ്റ്റുകളുടെ നുണപ്രചരണം

| നുണ | നേര് |
| --- | --- |
| പള്ളിപൊളിക്കലായിരുന്നില്ല തങ്ങളുടെ ലക്ഷ്യം. അതുകൊണ്ട് അയോധ്യയിലെ മറ്റൊരു പള്ളിയും ആക്രമിക്കപ്പെട്ടില്ല. | ബാബരിമസ്ജിദ് തകർക്കപ്പെടുന്ന സമയത്തു തന്നെ അയോധ്യയിലെ നിരവധി മുസ്ലിംവീടുകൾ ആക്രമിക്കപ്പെട്ടുവെന്നും പള്ളികൾ തകർക്കപ്പെട്ടുവെന്നും മാധ്യമങ്ങൾ റിപ്പോർട്ടു ചെയ്തിട്ടുണ്ട്. |
| നിയന്ത്രണംവിട്ട ജനക്കൂട്ടമാണ് പള്ളി തകർത്തത്. | അദ്വാനിയോടൊപ്പം തർക്കപ്രദേശത്തേക്കു വന്നവരുടെ കയ്യിൽ പിക്ആക്സും മറ്റു ഉപകരണങ്ങളുമുണ്ടായിരുന്നുവെന്ന് മാധ്യമങ്ങൾ |
| ബാബരി മസ്ജിദിൽ മുസ്ലിംങ്ങൾ പണ്ടേ ആരാധന നിർത്തിയിരുന്നു. അതൊരു പള്ളി ആയിരുന്നില്ല. | 1949 ഡിസംബർ 22ന് കള്ളചരക്കായി രാമവിഗ്രഹം സ്ഥാപിക്കുന്നതുവരെ അവിടെ നമാസ് ചൊല്ലിയിരുന്നു എന്ന് അന്നത്തെ മുഖ്യമന്ത്രി വല്ലഭ്പന്ത് വ്യക്തമാക്കിയിരുന്നു. |
| ഇത്രയുംനാൾ സർക്കാർ മുസ്ലിം പ്രീണനം നടപ്പാക്കുകയായിരുന്നു. | ഇന്ത്യയിലെ മുസ്ലിംങ്ങളിൽ ബഹുഭൂരിപക്ഷവും ദാരിദ്ര്യം, നിരക്ഷരത, ആരോഗ്യകുറവ്, തൊഴിലില്ലായ്മ എന്നിവയിൽ ഏറെക്കുറെ ദളിതുകൾക്ക് സമാനമായ അവസ്ഥയിലാണെന്ന് സർക്കാർ കണക്കുകൾ കാണിക്കുന്നു. |

---


കേരള കമ്മ്യൂണിസ്റ്റു പാർട്ടി മുഖപത്രം 'മുന്നണിപ്പട' വായിക്കുക, പ്രചരിപ്പിക്കുക

കോപ്പികൾക്ക് :

കെ. എസ്. സുനിൽ
3/209, പുത്തൻപുരയിൽ വീട്
സൗത്ത് ചിറ്റൂർ, കൊച്ചി-27

വാർഷിക വരിസംഖ്യ 12 രൂപ

# സവർണ്ണഫാസിസത്തിന്റെ നുണപ്രചരണം

| നുണ | നേര് |
|---|---|
| തങ്ങൾ മതാധിഷ്ഠിത രാഷ്ട്രസ്ഥാപന ത്തിന് ശ്രമിക്കില്ലെന്ന് അദ്വാനി | ഭാവി ഹൈന്ദവ ഭരണഘടനയുടെ അടിസ്ഥാനം വർണ്ണവ്യവസ്ഥയായിരിക്കുമെന്ന് വി. എച്ച്. പി. സന്യാസിതലവൻ വാമദേവ് മഹാരാജ് |
| ബാബർ വിദേശിയാണ്. ബാബരിമസ്ജിദ് ദേശീയ അടിമത്വത്തിന്റെ പ്രതീകമാണ് | ബാബർ അയോധ്യ ഉൾപ്പെടുന്ന അവധ് കൈയ്യടക്കിയത് ഒരു അഫ്ഘാൻരാജാവിനെ തോല്പിച്ചിട്ടാണ്. ക്ഷേത്രം നിലനിന്നിരുന്നുവെങ്കിഅത് അഫ്ഘാൻ രാജാവിന്റെ സംരക്ഷണത്തിലായിരുന്നു. ഇതാണോദേശീയ സ്വാതന്ത്ര്യത്തിന്റെ പ്രതീകം? |
| ബാബരിമസ്ജിദ് നിലനിന്നിടത്തു നിന്ന് പുരാതനമായ രാമക്ഷേത്രത്തിന്റെ അവശിഷ്ടങ്ങൾ കണ്ടെടുത്തിട്ടുണ്ട് എന്ന് ചരിത്രകാരന്മാർ പറയുന്നു | ആർ.എസ്.എസ്. കാർക്ക് പ്രിയങ്കരനായ പ്രൊഫ. ബി.ഡി. ലാൽ പറയുന്നത് അയോധ്യയിൽ ബി.സി.700 ന് മുമ്പുള്ള മനുഷ്യവാസത്തിന്റെ ഒരു തെളിവും ഇല്ല എന്നാണ്. 'ത്രേതായുഗത്തിലെ രാമൻ' അവിടെ ജനിച്ചു എന്ന് പറയുന്നത് അസംബന്ധമാണ്. |
| ബാബരിമസ്ജിദ് നിലനിന്ന ആ സ്ഥാനത്തു തന്നെയാണ് രാമൻജനിച്ചത് | അയോധ്യയിൽ നിരവധി ക്ഷേത്രങ്ങൾ രാമന്റെ ജന്മസ്ഥാനമാണെന്ന് അവകാശപ്പെടുന്നു. ഇതിലേതെങ്കിലും ഒന്നിൽ രാമക്ഷേത്രം പണിയുന്നതിന് എന്താണ് തടസ്സം? |

---

**സവർണ്ണഫാസിസത്തിന്റെ നുണപ്രചരണങ്ങൾക്ക് മറുപടി നല്കുക. വസ്തുതകൾ പ്രചരിപ്പിക്കുന്നതിന് സന്നദ്ധരാവുക. സവർണ്ണഫാസിസ്റ്റ് വിരുദ്ധ ചെറുത്തു നില്പിൽ ഭാഗഭാക്കാവുക.**

---